# ചതുരംഗത്തെക്കുറിച്ച്

Oct. 4, 81

## കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ലോകചതുരംഗമൽസരം ഒക്ടോബർ ഒന്നാംതീയതി വ്യാഴാഴ്ച നടക്കുമെന്ന വാർത്ത കണ്ടപ്പോൾ സ്വാഭാവികമായും ഈ കളിയെക്കുറിച്ച് ചിന്തിച്ചുപോയി. ഇററലിയിലെ മെറാണോയിലാണ് അതു് ഇന്നവണ ഏർപ്പാടുചെയ്തിട്ടുള്ളതു്. പല വിവാദങ്ങൾക്കു വിധേയമായശേഷമാണ് കളി അരങ്ങേറുന്നതും. അസാധാരണമായ താൽപര്യം ലോകത്തിലെമ്പാടും ഈ മൽസരം ഉയർത്തിയിരിക്കുന്നു.

വെള്ളക്കാരിലാണ് ഈ കളിയെക്കുറിച്ച് കൂടുതൽ കൗതുകം കാണുന്നതു്, പ്രത്യേകിച്ചും സോവിയററ് യൂണിയനിൽ. അവിടെയുള്ള അംഗീകാരം അതിന് മററവിടെങ്കിലും ആർജ്ജിക്കുവാൻ സാധിച്ചിട്ടുണ്ടോയെന്നു സംശയമത്രേ. ഇതുസംബന്ധമായി ചില വിവരങ്ങൾ വായിക്കുവാൻ ഈയിടെ ഇടവന്നു. ബുദ്ധമതത്തെപ്പോലെ ചതുരംഗത്തിനും ജന്മനാട്ടിൽ കിട്ടാതെപോയ വിജയം അന്യനാടുകളിൽ നേടിയെടുക്കുവാൻ സാധിച്ചു.

ലോകത്തിൽ ഏററവുമധികം പഴക്കം പറയാവുന്ന ഒരു കളിയാണ് ചതുരംഗം. ഏതാണ്ട് 1700 വർഷങ്ങൾക്കുമുമ്പ് ഭാരതത്തിൽ ഉൽഭവിച്ച് പക്വതപ്രാപിച്ച ഒരു വിനോദമാണിതു്. ഇവിടെനിന്നു് പഞ്ചതന്ത്രം കഥയെപ്പോലെ, ക്രമേണ അന്യനാടുകളിലേക്കു് പ്രചരിച്ചു. സ്വതസിദ്ധമായ മഹത്വവും മൂല്യവും മാത്രം മൂലധനമായിട്ടുള്ള ഈ കളിയുടെ ജൈത്രയാത്രതന്നെ രസകരമായ ചരിത്രമാണ്. പതിനഞ്ചാംനൂററാണ്ടോടുകൂടി യൂറോപ്പിൽ പ്രത്യേകിച്ച് ഇററലിയിൽ ഈ കളിക്കു് കിട്ടിയ പ്രശസ്തിയും പ്രാമാണ്യവും എടുത്തുപറയേണ്ട കാര്യമത്രേ. ധർമ്മയുദ്ധമെന്ന തത്വത്തിലധിഷ്ഠിതമായി രൂപം പ്രാപിച്ചിട്ടുള്ള ചതുരംഗത്തെപ്പോലെ തികച്ചും സമബലത്തോടുകൂടി മൽസരകക്ഷികൾ ആരംഭിക്കുന്ന കളികൾ അത്യന്തം അപൂർവമാണ്. കളിയിൽ മാത്രമല്ല മററു മൽസരരംഗങ്ങളിലും നീതിധർമ്മാദികൾ അനുഷ്ഠിക്കാനും ഉറപ്പുവരുത്താനുമുള്ള ഉത്തേജനവും ഉളവാക്കുവാൻ ഈ കളി ഉൾപ്രേരണയരുളുന്നുണ്ടെന്നതാണ് അതിൻെറ മറെറാരു മാഹാത്മ്യം.

ചതുരംഗംകൊണ്ടു് മലയാളസാഹിത്യത്തിനു് എടുത്തുപറയേണ്ട ഒരു സമ്പത്തു് സിദ്ധിച്ചിട്ടുള്ളതു് വിസ്മരിച്ചുകൂടാ. കോലത്തുനാട്ടരചനും, ചെറുശേരി നമ്പൂതിരിയും ചതുരംഗപ്പോരുചെയ്ത വേളയിൽ അതു കണ്ടുകൊണ്ടു് കുഞ്ഞിനെ താരാട്ടിക്കൊണ്ടിരുന്ന തമ്പുരാട്ടി കൗശലപൂർവം കൊടുത്ത സൂചന, ഒരു നല്ല ഈണത്തിൻെറ രൂപത്തിലായിരുന്നല്ലോ. ആളെയുന്തി പരാജയമൊഴിവാക്കണമെന്നു പറഞ്ഞുകൊടുത്ത ആ ഈണത്തിനു് "ആളുന്തിരാഗം" എന്ന പേരുണ്ടായി. അതാണു പിന്നെ ചെറുശേരി കൃഷ്ണഗാഥ ചമയ്ക്കുവാൻ സ്വീകരിച്ച മട്ടു്. ഇങ്ങനെയാണു് ഐതിഹ്യം. ചതുരംഗത്തിൽ തോറെറങ്കിലും സാഹിത്യത്തിൽ ഒരു ശാശ്വതമായ വിജയസ്തംഭം സ്ഥാപിക്കുവാൻ ചെറുശേരിക്കു് സംഗതിയുമായി! അങ്ങിനെ ഒരു ചതുരംഗപ്പോരു് നമ്മുടെ സാഹിത്യത്തിനു് അനർഘമായ സമ്പത്തും നൽകിയിരിക്കുന്നു.

ചതുരംഗത്തിനു് സോവിയററ് യൂണിയനിൽ അസാധാരണമായ പ്രോൽസാഹനവും താൽപര്യവും ഉണ്ടെന്നു് ആദ്യം സൂചിപ്പിക്കുകയുണ്ടായല്ലോ. സാംസ്കാരിക വിദ്യാഭ്യാസത്തിൻെറ ഒരു സുപ്രധാന ഘടകമായിട്ടാണ് ചതുരംഗത്തെ സർക്കാർ അവിടെ അംഗീകരിച്ചിരിക്കുന്നതു്. പരിശ്രമശീലം യുക്തിപൂർവം ചിന്തിക്കാനുള്ള ശേഷി, ലക്ഷ്യബോധം, ദൃഢമായ ഇച്ഛാശക്തി, കൽപനാപാടവം, കർമ്മകുശലത തുടങ്ങിയവ പ്രോൽസാഹിപ്പിക്കുവാനും പരിപക്വമാക്കാനും ചതുരംഗക്കളി ഉത്തമമാണെന്നാണ് അവിടെയുള്ള തീരുമാനം. കുട്ടിക്കാലത്തുതന്നെ ഈ കളിയിലുള്ള കൗതുകം കരുത്തു്പോഷിക്കുവാൻ, പല നടപടികളും അവിടെയുണ്ടു്. പുതിയ തലമുറയെ ഇപ്രകാരം രൂപംകൊള്ളിക്കുവാൻ സ്ഥിരലാവണങ്ങളിലും, തികച്ചും സേവനസന്നദ്ധതയോടെ മാത്രം പ്രവർത്തിക്കുന്ന സ്ഥാപനങ്ങളിലും ഉള്ള 250,000 വിദഗ്ദ്ധരായ ചതുരംഗഗുരുക്കന്മാർ സോവിയററ് യൂണിയനിലുണ്ടെന്നാണ് കണക്കുകൾ കാണിക്കുന്നതു്. ഗൗരവത്തോടെയുള്ള പരിചിന്തനങ്ങൾക്കു വിധേയമാക്കിയ പല പദ്ധതികളും കഴിഞ്ഞ അൻപതുകൊല്ലമായി അവിടെ നടപ്പാക്കിയിരിക്കുന്നു.

ചതുരംഗക്ലബുകളും, യുവസാഹസികന്മാരുടെ സംഘടനയും ആണ് ഈദൃശകാര്യങ്ങൾക്കു് നേതൃത്വം നൽകിവരുന്നതു്. ഈ സാഹചര്യങ്ങളിൽ സിദ്ധിക്കാറുള്ള ശിക്ഷണങ്ങളിലൂടെ ഔന്നത്യത്തിലെത്തിയിട്ടുള്ള ലോക ചാമ്പ്യന്മാരുടെ പട്ടികയിൽ വാസിലിസ്മൈസലോവ്, ടൈഗ്രാൻ പെട്രോസ്യാൻ, മൈഖൽ ടഹൽ, ബോറിസ് സ്പാസ്കി, അനാടോളേ കാർപോവ് തുടങ്ങിയവർ ഉൾപ്പെടും. പല തലങ്ങളിലായി നടത്തുന്ന മൽസരങ്ങളും ടൂർണമെൻറുകളും അവിടെയുണ്ടു്. അതുകൊണ്ടു്, താഴെക്കിടയിൽ നിന്നു് അനുക്രമമായി, ഉന്നതസ്ഥാനത്തേക്കു് ഉയർന്നുപോകുവാൻ കളിക്കാർക്കു വിഷമമില്ല.

സോവിയററു യൂണിയനിലെ 6000 കായിക വിദ്യാലയങ്ങളിൽ ചതുരംഗ പഠനത്തിനുള്ള പ്രത്യേക വിഭാഗങ്ങളുണ്ടു്. ഏതൊരു ചതുരംഗ ക്ലബിലും കുട്ടികളുടെ പ്രത്യേകവകുപ്പുമുണ്ടു്. ചതുരംഗക്കളിക്കായിത്തന്നെ ഒഡേസ്സയിൽ ഒരു പരിശീലനസങ്കേതം സ്ഥാപിതമായിരിക്കുന്നു. അവിടെ ആയിരത്തിലധികം വിദ്യാർത്ഥികളെയാണ് പരിശീലിപ്പിക്കുന്നതു്!

ചതുരംഗക്കളിയെ സംബന്ധിക്കുന്ന ആധികാരിക ഗ്രന്ഥങ്ങൾ ധാരാളം അവിടെ കിട്ടാൻ സൗകര്യപ്പെടുത്തിയിരിക്കുന്നു. ഈ കളിക്കായിത്തന്നെ നിരവധി പ്രസിദ്ധീകരണങ്ങളും ലഭ്യമാണ്. പോസ്റ്റുവഴി, ചതുരംഗത്തിൽ പ്രാഗത്ഭ്യം പഠിച്ചു നേടാൻ, സ്കൂളുകളുണ്ടെന്ന വസ്തുതയും മറന്നുകൂടാ. ഏതാണ്ടു് പതിനാലു വർഷങ്ങൾക്കുമുമ്പു് ആരംഭിച്ചതാണ് മോസ്കോയിലെ ചതുരംഗപോസ്റ്റൽ സ്കൂൾ!

ഇതുക്കെ വായിച്ചപ്പോൾ, ചതുരംഗത്തിൻെറ ജന്മഭൂമിയിൽ അതിനു് ഇന്നു സിദ്ധിക്കുന്ന സൗകര്യങ്ങളെപ്പററി സ്വാഭാവികമായി ചിന്തിച്ചുപോകും. ഈ കളിക്കു് നമുക്കു് പ്രാധാന്യം കൽപ്പിക്കുവാൻ കഴിയുകയില്ലേ? ചിന്തിക്കുക. ചിന്തയാണല്ലോ, പ്രായോഗിക പ്രവർത്തനങ്ങളിലേക്കുള്ള ആദ്യത്തെ പടി.

—